 CLOSE

ഫ്യൂഡൽ ഭാഷകളെക്കുറിച്ചുംമറ്റും ഞാൻ 1989 മുതൽ എഴുതിത്തുടങ്ങിയ കാര്യങ്ങൾ ഇനിമുതൽ മലായളത്തിൽ ഈ വെബ്പെജിൽ എഴുതിത്തുടങ്ങുന്നതാണ്. ആദ്യം ശ്രീമാൻ Jomy Jose, YouTubeലെ Malayalam compulsory to get State government job എന്ന YouTube വീഡിയോയിലെ എന്റെ കമന്റിന് മറുപടിനൽകിയതിനുള്ള മറുപടിയാണ്. ഈ മറുപടി മുഴുവൻ YouTubeൽ പോസ്റ്റ് ചെയ്യാനാവില്ല. VED from VICTORIA INSTITUTIONS

Click & view Video

1. ദീർഘമായ ഒരു മറുപടി വന്നതിനാൽ ദീർഘമായി തന്നെ മറുപടി നൽകുകയാണ്.

ആദ്യം കേരളത്തിലെ ഭാഷയണ് എന്ന് അവകാശപ്പെടുന്ന മലയാളത്തിനെക്കുറിച്ച് Travancore State Manualൽ ഇങ്ങിനെ ഒരു പ്രസ്താവന കാണുന്നു.

QUOTE:[......മിക്കവാറും ശിലാലിഘിതങ്ങൾ തമിഴിലാണ്. ഇതിന്റെ കാരണവും ലളിതമാണ്. മലയാളം ഒരു ദേശീയ ഭാഷയായി വന്നിട്ട് വളരെകാലം ആയിട്ടില്ല. അതിന് തമിഴുമായിട്ടുള്ള സാമ്യത വ്യക്തമാണ്. മലയാളം പഴയ തമിഴിൽ കുറെ സംസ്കൃതവാക്കുകൾ കലർത്തിയതാണ് എന്ന അനുമാനിച്ചേ പറ്റൂ. .........സംസ്കൃതശിലാഘിതിങ്ങൾ കുറച്ചേയുണ്ടായിരുന്നുള്ളു. അവ......ബ്രാഹ്മണരുടെ ആരാധനയെപ്പറ്റിയുള്ളതായിരുന്നു]. End of QUOTE

Read Page no: 276 of Travancore State Manual

2. ഇനി നമുക്ക് മാതൃഭാഷ എന്ന പ്രയോഗത്തെ എടുക്കാം. അമ്മയാണ്, അമ്മിഞ്ഞയാണ്, അമ്മിഞ്ഞപ്പാലാണ്, മാതാവാണ്, മാതൃത്വമാണ്, മലയാളം.

കുറെ വാചക കസർത്ത് മാത്രമാണ് ഇത്. ആശയവിനിമയത്തിന്റെയും സാമൂഹിക ബന്ധങ്ങളുടെ ഡിസൈൻ അടങ്ങിയിരിക്കുന്നതുമായ സോഫ്റ്റ്വേറായ ഭാഷയും, അമ്മയും തമ്മിൽ യാതോരു ബന്ധവുമില്ല. അമ്മയുമായി ഇങ്ങിനെ കൂട്ടിയിണക്കുന്നത് തികച്ചും കുസൃതിയും, ദുരുദ്ദേശപരവുമാണ്. കാരണം, അമ്മയോടുള്ള വൈകാരിക അടുപ്പം ഭാഷയിൽ കയറ്റി ആളുകളിൽ ആവശ്യമില്ലാത്ത കുറ്റബോധം ഉണർത്തി ഭാഷാഭ്രാന്തിന് ശക്തി പകരാനുള്ള ഒരു ശ്രമമാണ് ഇത്. **[Mother Board** അമ്മയുടെ ബോഡാണോ?**]**

3. അമ്മയുടെ ഭാഷ നിർബന്ധിച്ച് പഠിപ്പിക്കേണം എന്ന് അമ്മയ്ക്ക് ആഗ്രഹമില്ലെങ്കിൽ മറ്റുള്ളവർക്ക് നിർബന്ധിക്കാമോ? ഉദാഹരണത്തിന്, എന്റെ മക്കളുടെ അമ്മയുടെ പാരമ്പര്യഭാഷയുടെ സാമ്പിൾ നോക്കു:

ഞാള് ഓനെ മയിമ്പിന് ഒരിയാനെ പെരിയെക്കീച്ച് തച്ച്. ഓന്റെ ഊയ്യാരവും, കൂറ്റും കേട്ട് ഓന്റെ ഓള് പാഞ്ഞ്ബന്ന് ഞാളോട് കൂട്ടംകൂടി. ചരയിക്കണെ, ഓല്ക്ക് ബരത്താണ്ന്ന് ഓള് ഹെയ്യമ്പ്ളിച്ചോണ്ട് കൂക്കിയിട്ട്. ഓടെ ചായിന്റെ കൂറ്റ് കേട്ട് ഒതിയാരംകെട്ടോടെ മൊത്തിക്കും ഞാളൊന്ന് പോട്ടിച്ച്.

ഇത് മലബാറിലെ ഈപ്രദേശങ്ങളിലെ പ്രാദേശിക ഭാഷയാണ്. കഴിഞ്ഞ 30 വർഷത്തിനുള്ളിൽ ഈ ഭാഷ ഏതാണ്ട് പൂർണ്ണമായും മരിച്ചു എന്ന സ്ഥിതിയാണ്. ഇത് മലയാളമാണ് എന്നു പറയുന്നതിൽത്തന്നെ ചെറിയൊരുപ്രശ്നമുണ്ട്. മാപ്പിള എന്ന വാക്കുപോലെയാണ്. തിരുവിതാംകൂറിൽ കൃസ്ത്യാനികളെയും, മലബാറിൽ ഇസ്ലാംമതക്കാരെയും ഈ വാക്ക് സൂചിപ്പിക്കുന്നു. അത് പോലെ, പണ്ട് കാലത്ത് മലയാളം എന്ന വാക്ക് മലബാറിൽ അവിടെയുള്ള ഭാഷയേയും, തിരുവിതാംകൂറിൽ അവിടെയുള്ള ഭാഷയേയും സൂചിപ്പിച്ചിട്ടുണ്ടാവാം. പേരൊന്നാണെങ്കിലും, പ്രതിപാദ്യ വിഷയം വ്യത്യസ്തങ്ങളായിരുന്നു.



Jomy Jose 5 days ago

കേരളത്തിലെ സ്കൂളുകളിൽ മാതൃഭാഷയായ മലയാളം നിർബന്ധമാക്കി സർക്കാർ ഉത്തരവ് പുറപ്പെടുവിച്ചിട്ടുണ്ടെങ്കിലും സ്കൂൾവളപ്പിനുള്ളിൽ ഏതെങ്കിലും കുട്ടി മാതൃഭാഷ അറിയാതെ ഉച്ചരിച്ചുപോയാൽ പല അൺ എയ്ഡഡ് സ്കൂളുകളിലും കുട്ടികൾക്ക് ശിക്ഷ ഉറപ്പാണ്.മാതൃഭാഷയെ എന്തിനാണ് ഇങ്ങനെ അപമാനിക്കുന്നത് ?ഒരു സമൂഹത്തോട് കാണിക്കാവുന്ന ഏറ്റവും വലിയ അവഹേളനമാണ് ആ സമൂഹത്തിന്റെ ഭാഷയെ അപമാനിക്കുക എന്നത്.

Reply · In reply to VED from Victoria Institutions (Show the comment)

3. പണ്ട് കാലങ്ങളിൽ മധ്യതിരുവിതാംകൂറിലെ ഭാഷപറയുന്നത് ആളുകൾ കേട്ടാൽ ഇവിടുള്ള ആളുകൾ കളിയാക്കിച്ചിരിക്കുമായിരുന്നു. ബലിയഭാഷക്കാരൻബന്നിരിക്കണ് എന്ന് പറഞ്ഞാക്ഷേപിക്കും. ഇന്ന് നേരെ മറിച്ചാണ്. ഇന്ന് ഇവിടെയുള്ള ചെറുപ്പക്കാർ അവരുടെ പാരമ്പര്യ ഭാഷ കേട്ടാൽ പുച്ഛിച്ച് ചിരിക്കും. ഇവിടെയുള്ള വിദ്യാഭ്യാസം സ്വന്തം പിതാമഹന്മാരെയും അവരുടെ ഭാഷയേയും പുച്ഛിക്കാൻ എന്തു ധൈര്യത്തിലാണ് പഠിപ്പിച്ചത്?

ഇങ്ങിനെ ഒരു ചോദ്യം ഇവിടെ ചോദിച്ചത്, നിങ്ങളുടെ ഈ പ്രസ്താവനയ്ക്ക് മറുപടിയായാണ്. QUOTE [..ഒരു സമൂഹത്തോട് കാണിക്കാവുന്ന ഏറ്റവും വലിയ അവഹേളനമാണ് ആ സമൂഹത്തിന്റെ ഭാഷയെ അപമാനിക്കുക എന്നത്.] End of QUOTE

ഞാൻ ഈ ഭാഷയേയും പിന്താങ്ങുന്നില്ല.

ഇവിടെ കാണുന്ന കാര്യം മലയാളം എന്ന് പറയുന്ന ഔദ്യോഗിക ഭാഷ കേരളത്തിലെ പലരുടേയും പാരമ്പര്യ ഭാഷയല്ല എന്നതാണ്. അതിനെ അടിച്ചേൽപിക്കാൻ ഇക്കാരണം കൊണ്ടും പാടില്ല.

**Jomy Jose** 3 days ago

ഇംഗ്ലീഷ് മീഡിയം സ്കൂൾ എന്നത് ഒരു കച്ചവടമാണ് .കച്ചവടം നടത്തുമ്പോൾ കൊള്ള ലാഭം ഉണ്ടാക്കാനുള്ള വ്യഗ്രതയിൽ കുട്ടികളുടെ ഭാവി ഇത്തരം ഇംഗ്ലീഷ് മീഡിയം സ്കൂൾ അധികാരികൾ നോക്കാറില്ല എന്നതാണ് വസ്തുത .

Reply ·

4. ഇങ്ഗ്ലിഷ് മീഡിയം മാത്രമല്ല, മറിച്ച് 15-20 വർഷം നീണ്ടുനിൽക്കുന്ന മുഴുവൻ വിദ്യാഭ്യാസത്തിലും, കച്ചവടക്കണ്ണും, കുറെ സാറന്മാരുടേയും, വനിതാ ടീച്ചർമാരുടേയും വരുമാന മാർഗ്ഗവും ഉണ്ട്. (ടെക്സ്റ്റ് ബുക്ക് പ്രസാധകരും, മറ്റും കോടികളാണ്, ഇതിൽ നിന്നും കൊയ്യുന്നത്.) ഈ അദ്ധ്യാപകരുടേയും, വനിതാ ടീച്ചർമരുടേയും കീഴിൽ വേണ്ടുന്നവർ ഔപചാരികമായി പഠിക്കട്ടെ. എന്നാൽ ഔപചാരികമായി പഠിച്ചില്ല എന്നത് കൊണ്ട് മാത്രം ഇവിടെയുള്ള പലകാര്യങ്ങളും ഔപചാരിക വിദ്യാഭ്യാസം ഇല്ലാത്തവർക്ക് നിഷേധിക്കപ്പെടും എന്നു പറയുന്നത് ധിക്കാരമായേക്കാം.

5. ഇങ്ഗ്ലിഷ് മീഡിയത്തിൽ മലയാളം സംസാരിക്കാൻ പാടില്ലാത്ത സമയത്ത് മലയാളം സംസാരിച്ചാൽ ശിക്ഷകിട്ടും എന്ന് നിങ്ങൾ പ്രസ്താവിക്കുന്നു.

സർക്കാരാണെങ്കിൽ ജനങ്ങൾക്കും അവരുടെ കുട്ടികൾക്കും ഇങ്ഗ്ലിഷ് പഠിക്കാനുള്ള അവസരം നൽകുന്നില്ല. പല മാതാപിതാക്കളും വളരെ കഷ്ടപ്പെട്ടുണ്ടാക്കിയ പണം മക്കളെ ഇങ്ഗ്ലിഷ് പഠിക്കാനായി വിനിയോഗിക്കുന്നുണ്ട്. എന്നാൽ ഈ സ്കൂളുകളിലെ ചില വിദ്യാർത്ഥികൾ ഇതിന് പാരവയ്ക്കുന്നു. മറ്റുള്ളവർ ഇങ്ഗ്ലിഷ് പഠിക്കുന്നത് അവർക്ക് ഇഷ്ടമല്ലാത്തകാര്യമായേക്കാം. ഇവർക്ക് താക്കീത് നൽകിയേ പറ്റും. എന്നാൽ അവരെ അടിക്കാൻ പാടില്ല. അടിച്ചാൽ 10 വർഷം കഠിന തടവാണെന്ന് സുപ്രീം കോടതി വിധിയുണ്ട്. പകരം അവർക്ക് ചെറിയ ഒരു പിഴ.

എസംബ്ലിയിൽ നിൽക്കേണ്ടുന്ന സമയത്ത് ഒരു കുട്ടി കൃസൃതിയാൽ ഇരുന്നാൽ ശിക്ഷകിട്ടിയേക്കാം, എന്നതു പോലെ. (വ്യക്തിപരമായി പറയുകയാണെങ്കിൽ വിദ്യാർത്ഥികളെ കായികമായി ശിക്ഷിക്കോനോ, ഒച്ചവച്ച് ഞെട്ടിക്കാനോ, അവകാശം അദ്ധ്യാപകർക്കില്ല എന്നാണ് എന്റെ പക്ഷം. വിദ്യാർത്ഥിളോട് ബഹുമാനത്തിലാണോ അവരുടെ അദ്ധ്യാപകർ പെരുമാറുന്നത് എന്ന ഒരു ചോദ്യാവലി തന്നെ ഒരു ഇങ്ഗ്ലിഷ് രാഷ്ട്രത്തിലെ സ്കൂളിലെ വിദ്യാർത്ഥകൾക്ക് കൊടുത്തത് ഞാൻ ഒരിക്കൽ കണ്ടിട്ടുണ്ട്.)

ശിക്ഷയെപ്പറ്റിപ്പറയുമ്പോൾ, മലയാളം മീഡിയത്തിലെ നിത്യേനെയുള്ള നീ (ഇഞ്ഞി), എടാ, എടി, അവൻ (ഓൻ), അവള് (ഓള്), അവറ്റകൾ (ഐറ്റിങ്ങൾ), എന്താളെ, എന്താനേ, ചെക്കാ, പെണ്ണേ, ചെറുക്കാ, തുടങ്ങിയ വാക്കുകൾ തന്നെ ഒരു ശിക്ഷയാണ്. നിലവാരം കുറഞ്ഞ ടീച്ചർമാരിൽ നിന്നും ഇവ വരുമ്പോൾ, അതിന്റെ കാഠിന്യം കൂടും. ഐഏഎസ്സുകാരൻ നീ എന്നു സംബോധനചെയ്യുന്നതിനേക്കാൾ ഭയാനകമായ പ്രഹരമാണ്, അയാളുടെ വീട്ടിലെ അടിച്ചു (തൂത്തു)വാരുന്നവൻ നീ എന്നു സംബോധന ചെയ്താൽ. ?

6. ഇവിടെ ചർച്ച ചെയ്യേണ്ടത് ഇന്ത്യൻ ഉപദ്വീപിലെ ഭാഷകളുടെ ഗുണനിലവാരത്തേക്കുറിച്ചാണ്. അവയിൽ നിഷേധാത്മകമായിട്ടെന്താണുള്ളത്?

ഇങ്ഗ്ലിഷ് രാഷ്ട്രങ്ങളിലുള്ള ഏഷ്യക്കാരും, ആഫ്രിക്കക്കാരും, സാധാരണ ഗതിയിൽ, അവരുടെ ഭാഷകളിൽ മനുഷ്യനെ പലരീതിയിൽ ചിത്രീകരിക്കുന്ന പദങ്ങളിലൂടെയാണ് സാധാരണ സംഭാഷണം നടക്കുന്നത് എന്ന കാര്യം ശക്തമായിത്തന്നെ അവിടുള്ള പ്രാദേശികരിൽ നിന്നും ഒളിച്ചുവയ്ക്കുന്നുണ്ട്. അവരിലെ ഈ പൈശാചിക മനസ്ഥിതി മറച്ച് വച്ച്കൊണ്ട്, അതിനോടുള്ള പ്രതികരണങ്ങളെ വർണ്ണവിവേചനമായി വ്യാഖ്യാനിക്കലാണ് അവിടങ്ങളിൽ നടക്കുന്നത്.

ഫ്യൂഡൽ ഭാഷകളുടെ പ്രത്യേകത, ചില ആളുകളെ തരംതാഴ്ത്തുന്ന [Pejoratives] പദങ്ങളിലൂടെയും മറ്റു ആളുകളെ സ്വർണ്ണനിലവാരം നൽകുന്ന പദങ്ങളിലൂടേയുമേ നിത്യ സംഭാഷണം നീങ്ങുകയുള്ളുഎന്നതാണ്. നിർബന്ധമായും ബഹുമാനിക്കപ്പെടേണ്ടവരും അതിന് അവകാശമില്ലാത്തവരും എന്ന സങ്കൽപം എല്ലാ വാക്യങ്ങളിലും അടങ്ങിയിരിക്കുന്നു.

ഉദാഹരണം:

> അവൻ അദ്ദേഹത്തെ അടിച്ചു (ഭയങ്കരതെറ്റ്) He beat him.
>
> അദ്ദേഹം അവനെ അടിച്ചു (വലിയഓരുതെറ്റില്ല) He beat him.
>
> പോലീസുകാർ അദ്ദേഹത്തേ അടിച്ചു (തികച്ചും അപലനീയമായ കാര്യം) Policemen beat him.
>
> പോലീസുകാർ അവനെ അടിച്ചു (അവനത് കിട്ടണം) Policemen beat him.

ഇങ്ങിനെയുള്ള ഒരു തരം തിരിച്ച് ആളുകളോട് പെരുമാറുന്ന ഭാഷ കോടതിയുടെയും, നിയമവാഴ്ചയുടേയും, ഭരണത്തിന്റേയും, ഭാഷയായലുള്ള വിപത്ത് ഒന്ന് ആലോചിച്ചു നോക്കൂ.

കേരളത്തിലെ നിത്യ ജീവതത്തിൽ നിന്നും ഉള്ള ഒരു സാധാരണ ഉദാഹരണം പറയാം.

> മലബാറിൽ പ്രൈവറ്റ് ബസ് ഡ്രൈവർമാരോട് പോലീസ് വകുപ്പ് ജീവനക്കാരും, ആർടിഓ വകുപ്പ് ജീവനക്കാരും, നീയെന്നും (ഇഞ്ഞി) അവൻ (ഓൻ) എന്നും മറ്റുമാണ് സാധാരണയായി ഉപയോഗിക്കുക. എടാ എന്നവാക്കും, അതോടൊപ്പം, ചൂണ്ടുവിരൽ കൊണ്ടുള്ള താക്കീതും, ഇതു പോലെ ഉപയോഗിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ കെഎസ്ആർടിസി ഡ്രൈവർമാരെ നിങ്ങൾ

> എന്ന് സംബോധന ചെയ്താണ് കണ്ടിട്ടുള്ളത്. ഇതിൽ ഭാഷ വിവേചനം കാണിക്കുന്നുണ്ട്. എന്നാൽ ഇത് ഭാഷയുടെ പ്രശ്നമല്ല, മിറച്ച് ഭാഷയുപോയോഗിക്കുന്ന ആളുടെ തെറ്റാണ് എന്ന് പറഞ്ഞ് ഒഴിവാകാൻ പറ്റില്ല. കാരണം, ഭാഷാകോഡുകളിൽ ഇത്യാദി വാക്കുകൾ ഉപയോഗിക്കാൻ തന്നെയാണ് ഉള്ളത്. ഇവയുടെ ഉപോയോഗം ദുരുപയോഗമായി ഉപയോഗിക്കുന്നവർ കരുതുന്നില്ല. മാത്രവുമല്ല, ഇതിന്റെ പ്രഹരം അനുഭവിക്കുന്നവർ ഇത് തങ്ങളോട് ചെയ്യുന്ന ഒരു അപരാധമാണ് എന്ന് മനസ്സിലാക്കുന്നുമില്ല. കാരണം, അവരോട് അവരുടെ അദ്ധ്യാപകരും, അദ്ധ്യാപികമാരും, ഇതേ വാക്കുപയോഗിച്ചാണ് 15-20 വർഷ വിദ്യാഭ്യാസം എന്ന സമയം കളയൽ പരിപാടി നടത്തിയിട്ടുള്ളത്. എന്നാൽ നല്ല നിലവാരമുള്ള-ഇങ്ഗ്ലിഷ് പഠിച്ച്, അതിൽ അനുമാനിക്കുന്ന മനുഷ്യവ്യക്തിത്തം മനസ്സിലാക്കുന്ന ഒരാൾക്ക് ഇങ്ങിനെയുള്ള സംബോധനയിൽ ചില പ്രശ്നങ്ങളുണ്ട് എന്ന് മനസ്സിലാകും.

ഇങ്ങിനെയുള്ള ഒരു ബോധോദയം സമൂഹത്തിൽ വരരുത് എന്നാണ്, ഇങ്ഗ്ലിഷ് പഠിക്കരുത് എന്ന് പറയുന്നവരുടെ ആവശ്യം. മലയാളം പോലുള്ള ഫ്യൂഡൽ ഇന്ത്യൻ ഭാഷകൾ ഈ രാഷ്ട്രത്തിൽ മൂന്നു തരം പൗരന്മാരെയാണ് സൃഷ്ടിക്കുന്നത്.  ഈ തരം തിരിച്ചുള്ള വാക്കുകൾ താഴ്ത്തപ്പെടുന്നവരെ മാത്രമല്ല നിഷേധാത്മകമായി ബാധിക്കുന്നത്. മറിച്ച് ഉയർന്നവാക്കുകളാൽ നിർവചിക്കപ്പെടുന്നവരേയും അതേ പോലെ ബാധിക്കുന്നു. ഇതിനെക്കുറിച്ച് പിന്നീട് പറയാം.

---

**Jomy Jose** 1 month ago

*This has been flagged as spam* Hide • Not Spam

മുൻപ് കേരളത്തിൽ നാലാം തരം മുതൽ പത്താം തരം വരെ ഇംഗ്ലീഷ് പഠിപ്പിക്കുന്നുണ്ടായിരുന്നു (ഇപ്പോൾ ഒന്നാം തരം മുതലും ). കണക്കു വെച്ച് നോക്കിയാൽ ആകെ 200 പ്രവര്‍ത്തി ദിവസങ്ങൾ ഉണ്ട് .എല്ലാ ദിവസവും ഒരു പീരീഡ് ഇംഗ്ലീഷ്പഠിപ്പിക്കുന്നു ,അതായതു (7 വര്‍ഷക്കാലം 200 മണിക്കൂര്‍ ) 1400 മണിക്കൂര്‍ഇംഗ്ലീഷ് പഠിച്ചിട്ടും 11-ലും 12ലും ചെല്ലുമ്പോൾ ഇംഗ്ലീഷ് സംസാരിക്കാനും

തെറ്റ് കൂടാതെ എഴുതാനും സാധിക്കുന്നില്ലെങ്കിൽ അതു പഠിപ്പിക്കലിന്റെകുഴപ്പമാണ്. 1400 മണിക്കൂറ് കോച്ചിങ്ങിനു പോയാൽ ലോകത്തിലെ ഏതു ഭാഷയുംപഠിക്കേണ്ടതാണ്.

Reply • in reply to VED from Victoria Institutions (Show the comment)

---

ഇങ്ഗ്ലിഷ് പഠിക്കാൻ 10-20 വർഷം വേണ്ടാ എന്നുള്ളത് വാസ്തവം തന്നെ. വെറും മൂന്നു മാസം കൊണ്ട് നല്ലനിലവാരത്തിൽ സംസാരിക്കൻ കഴിയും. പിന്നെന്തിനാണ് 75000 രൂപ പ്രതിമാസം, വർഷത്തിൽ 13 മാസം ശമ്പളം പറ്റുന്ന കുറെ 'പ്രൊഫസർമാർ'? മലയാളം പഠിപ്പിക്കാനും ഇങ്ങിനെ കുറെപ്പേർ. രണ്ട് കൂട്ടരും കൂരേ വിഢ്ഢിത്തളും പഠിപ്പിച്ച്, നാട്ടുകാരുടെ പണം അടിച്ച് മാറ്റുകയാണ് ചെയ്യുന്നത്. അവർ സാർ മാരും, പൊതു ജനം വെറം അവനും, അയാളും, അവളും. ഈ 'മഹാന്മാരായ' അദ്ധ്യാപകരുടെ കീഴിൽ പഠിക്കാതെ ഒരാൾക്ക് കിട്ടിയ യാതോരു വിവരവും, സർക്കാരംഗീകരിക്കില്ലാ, എന്നും വരുത്തിത്തീർത്തു.

ഇവിടെ ഒരു കാര്യം ചേർക്കേണ്ടതായിട്ടുണ്ട്. ഇങ്ഗ്ലിഷ് സംസാരിക്കാനും എഴുതാനും മാത്രം പഠിച്ചത് കൊണ്ട് ഒരാൾക്ക് ഇങഗ്ലിഷിൻ അടങ്ങിയിരക്കുന്ന വളരെ സരളവും, അതേസമയം, അതിഗംഭീരമായി മനുഷ്യവ്യക്തിത്വത്തെ ഉയർത്തുന്നതുമായ സംസ്കാരത്തെക്കുറിച്ച് അറിയാൻ പറ്റില്ല. ഇത് ഇന്നത്തെ ഹോളിവുഡ് സിനിമകൾ കണ്ടാലും മനസ്സിലാകില്ല. അതിന് ഇങ്ഗ്ലിഷ് ക്ലാസിക്സ് വായിക്കാനുള്ള കഴിവ് വളർത്തിയെടുക്കേണം. ഈ കഴിവും ഒട്ടുമുക്കാൽ ഇങ്ഗ്ലിഷ് മീഡിയം സ്കൂളുകൾക്കും പ്രൊഫസർമാർക്കു പറ്റുന്നില്ല എന്നതാണ് വാസ്തവം.

കേരളത്തിലും, ഇന്ത്യയിൽ മറ്റ്മിക്ക സ്ഥലങ്ങളിലും, ഇങ്ഗ്ലിഷ് പഠിപ്പിക്കുന്നത്, ശരിയായ രീതിയിലല്ല. ഇതിന് കുറേ വശങ്ങളുണ്ട്. അവ ഇവിടെ പ്രതിപാദിക്കാൻ പറ്റില്ല്. പിന്നീട് പറയാം. എന്നാൽ ഏറ്റവും ചുക്കി പറഞ്ഞാൽ, സ്ത്രീകളുടെ പേരിന്റെ പിന്നിൽ മാഡം (Madam?) എന്ന് ഉപയോഗിച്ചുള്ള ഒരു ഗാന്ധി-ഇങ്ഗ്ലിഷാണ് മിക്ക സ്കൂളുകളിലും പഠിപ്പിക്കുന്നത്. ഇങ്ങിനെ ഒരു പ്രയോഗം കലർപ്പില്ലാത്ത യഥാർത്ഥ (Pristine) ഇങ്ഗ്ലിഷിലില്ല. ഇങ്ങനെയുള്ള മാഡം (Madam) വിളി, ഒരു സ്ത്രീയെ വളരെ താഴ്ത്തുന്ന ഒരു വാക്കായാണ് ഇങ്ഗ്ലിഷിൽ ഉപയോഗിക്കപ്പെടുന്നത്. ഇതിൽനിന്നും തന്നെ ഇവിടെയുള്ള ഇങ്ഗ്ലിഷ് വിദ്യാഭ്യാസത്തിന്റെ നിലവാരം വ്യക്തമാവും.

---

**Jomy Jose** 3 days ago

ഭാഷ സംസാരിക്കുന്നവരുടെ എണ്ണത്തിൽ മലയാളത്തിന്റെ വളരെ പിറകിൽ നിൽക്കുന്ന ഭാഷകളാണ് ഐസ്ലാൻഡിക്കും നോർവീജിയൻ ഭാഷയും. എന്നിട്ടും അവിടുത്തെ പ്രാഥമിക വിദ്യാഭ്യാസം മുതൽ ഉന്നതവിദ്യാഭ്യാസംവരെ, മെഡിക്കൽ സാങ്കേതിക വിദ്യാഭ്യാസം ഉൾപ്പെടെ സകലതും നടക്കുന്നത് മാതൃഭാഷയായ ഐസ്ലാൻഡിക്കിലും നോർവീജിയൻ ഭാഷയിലുമാണ്. ഇത് അവരുടെ ജീവിത നിലവാരത്തെ ഒരുതരത്തിലും പിറകോട്ടടിപ്പിച്ചിട്ടില്ല. ലോകത്തിലെ ഏറ്റവും മുന്തിയ ജീവിതനിലവാരമുള്ള രാജ്യങ്ങളുടെ കൂട്ടത്തിലാണ് ഐസ്ലാൻഡും ഫിൻലാൻഡും നോർവെയും.

Reply •

---

ചില ഭൂഖണ്ഡ-യൂറോപ്പ്യൻ (Continental Europe) രാജ്യങ്ങളെക്കുറിച്ച് പ്രതിപാദിച്ചു കണുന്നു. ഇങ്ഗ്ലണ്ട് ഭൂഖണ്ഡയൂറോപ്പിലെ രാജ്യങ്ങളിൽനിന്നു വേറിട്ടു നിന്നൊരു സ്ഥലമാണ്. ചില യൂറോപ്യൻ ഭാഷകളിൽ ഫ്യൂഡൽ കോഡുകൾ കുറവാണ് എന്നാണ് എനിക്ക് തോന്നുന്നത്. ജേമ്ൻ, ഫ്രഞ്ച് തുടങ്ങിയ ഭാഷകളിൽ ഇവയുണ്ട് എന്നും തോന്നുന്നു. ഐസ്ലെന്റിലെ കാര്യം അറിയില്ല. എന്നാൽ ഐസ്ലെന്റ് ഇന്ന് കടുത്ത പ്രതിസന്ധിയെ നേരിടുന്നുണ്ട്. കൂടുതൽ വിവരങ്ങൾ എനിക്ക് അറിയില്ല. എന്നാൽ ജനസംഖ്യ ഈ രാജ്യങ്ങളിൽ കുറവാണ് എന്നത് ശ്രദ്ധേയമായ കാര്യമാണ്. തിരവുതാംകൂറിൽ 1836കളിൽ ജനസംഖ്യ വെറും 12 ലക്ഷമായിരുന്നു. ഇത് പെരുകി, പെരുകി, കോടിയും കഴിഞ്ഞു. ഇങ്ങിനെ പെരുകാനുള്ള ഉത്സാഹവും ഫ്യൂഡൽ ഭാഷകിൽ ഉണ്ട്. (ഇതിനെക്കുറിച്ചി പിന്നെ പ്രതിപാദിക്കാം)

യൂറോപ്പിലെ പല രാജ്യങ്ങളും, കഴിഞ്ഞ 1000 വർഷങ്ങളിൽ പലപ്പോഴും ഇങ്ഗ്ലണ്ട് എന്ന ചെറിയ ദ്വീപിനെ യുദ്ധത്തിൽ കീഴ്പ്പെടുത്തി പിടിച്ചെടുക്കാൻ ശ്രമിച്ചിട്ടുണ്ട്. അത് ഒരിക്കൽ പോലും നടന്നില്ല. ഇതിന്റെ കാരണം തന്നെ ഇങ്ഗ്ലിഷ് ഭാഷയിലെ കോഡുകളിൽ കാണാം.

ഇങ്ഗ്ലണ്ടിനെ മുട്ടുകുത്തിക്കാൻ പറ്റാത്തതിലുള്ള വിരോധം കാരണം, പല യൂറോപ്യൻ രാജ്യങ്ങളും അവരുടെ രാജ്യത്തിൽ ഇങ്ഗ്ലിഷ് പഠനം പ്രോത്സാഹിപ്പിച്ചിരുന്നില്ല. എന്നാൽ ഇത് കമ്പ്യൂട്ടർ വന്നതോടുകൂടി വിനയായി. 90കളിൽ പല യൂറോപ്പ്യൻ രാജ്യങ്ങളിലും ഇന്ത്യയിൽനിന്നുമുള്ള, ഇങ്ഗ്ലിഷിൽ ചെറിയ പരിജ്ഞാനം മാത്രമുള്ള ആളുകളെ കമ്പ്യൂട്ടർ ഓപ്പറേറ്റർമാരായി എടുക്കേണ്ടതായി വന്നിട്ടുണ്ട്.



**Jomy Jose** 3 days ago

പൊതു വിദ്യാഭ്യാസം മുതൽ ഉന്നത വിദ്യാഭ്യാസം വരെ മാതൃഭാഷമാധ്യമത്തിൽ ആക്കുക ഇംഗ്ലീഷ് മീഡിയം നിരോധിക്കുക.ഇംഗ്ലീഷ് ഭാഷ പഠിക്കാൻ ഇംഗ്ലീഷ് മീഡിയം ആവശ്യമില്ല .എല്ലാ കുട്ടികളെയും ഒരേ പോലെ പഠിപ്പിക്കുക.ലോകത്ത് ശാസ്ത്ര-സാങ്കേതിക- വിദ്യാഭ്യാസ-സാമൂഹിക രംഗങ്ങളിൽ കാതലായ സംഭാവനകൾ നൽകിയിട്ടുള്ള ഏതൊരു സമൂഹവും അത് കൈവരിച്ചിട്ടുള്ളത് അവരുടെ മാതൃഭാഷയിലൂടെയുള്ള വിദ്യാഭ്യാസം വഴിയാണ്.നന്നായി ഇംഗ്ലീഷു കൂടി പഠിപ്പിക്കുന്ന മാതൃഭാഷ മാധ്യമമായി ഉള്ള സ്കൂളുകളാണ് കേരളത്തിൽ വ്യാപകവും ശക്തവുമാകേണ്ടത്.

പൊതുവിദ്യാഭ്യാസം പൂർണ്ണമായും മലയാളത്തിൽ ആക്കേണം എന്ന് നിങ്ങൾ പറയുന്നു. ഇങ്ഗ്ലിഷ് മീഡിയം സ്കൂളുകൾ നിരോധിക്കാനും നിങ്ങൾ ആവശ്യപ്പെടുന്നു. ഇത് ഈ നാട്ടിൽ ജീവിക്കുന്ന മറ്റുള്ള ആളുകളുടെ അവകാശങ്ങളിൽ കൈകടത്തലായേക്കാം. യഥാർത്ഥത്തിൽ ഇന്ന് ഇവിടെ ആവശ്യമുള്ളത് സാധാരണക്കാരന്റെ മക്കൾക്ക് നല്ല നിലവാരമുള്ള ഇങ്ഗ്ലിഷ് പഠിക്കാനുള്ള അവസരമാണ്. ഇതിന് അതിഗംഭീരമായുള്ള ശമ്പളക്കാരായ പ്രൊഫസർമാരെയും, മറ്റുമല്ല ആവശ്യം. നല്ല ഇങ്ഗ്ലിഷ് നിലവാരമുള്ള ആളുകളെയാണ്.

തിരുവിതാംകൂറിലും മലബാറിലും, താഴ്ന്ന ജാതിക്കാർക്ക് മാന്യമായ രീതിയിൽ വസ്ത്രം ധരിക്കാൻ പോലും ആയത് ഇങ്ഗ്ലിഷിന്റെ വരവോടെയാണ്. ശാസ്ത്ര-സാങ്കേതിക രംഗങ്ങളിൽ മഹാകാര്യങ്ങൾ ഇവിടുത്തുകാർക്ക് അറിവുണ്ടായിരിന്നു എന്നു പൊതുവെ അവകാശപ്പെടുന്നുണ്ട്. ഉദാഹരണത്തിന് പൂജ്യം ഈ നാട്ടിൽനിന്നുമാണ് ഉത്ഭവിച്ചത് എന്ന് അവകാശപ്പെടുന്നു. ഈ പൂജ്യം കൊണ്ടൊന്നും, ഇവിടുള്ളവർക്ക് വ്യക്തിത്തം കിട്ടിയിട്ടില്ല.

ഈ ചിത്രങ്ങൾ കാണുക.



മലബാറിലെ തീയ്യ സ്ത്രീ 1880's
Pic: Castes &Tribes of Southern India



നായർ വനിതകൾ 1880's
Pic: Castes &Tribes of Southern India



തിരുവിതാംകൂറിലെ ചൊവ്വന്മാരായ ദമ്പതികൾ 1880's
Pic: Native life of Travancore

ഇതോടൊപ്പം ഇവിടെപ്പറയാനുള്ളത്, ഇങ്ഗ്ലിഷ് പഠിക്കാൻ ഇങ്ഗ്ലിഷ് മീഡിയം വേണ്ടാ എന്നതിനെപ്പറ്റിയാണ്. ഇവിടെയുള്ള ഇങ്ഗ്ലിഷ് മീഡിയം മിക്കവയും മലയാളം മീഡിയത്തിന്റെ ഒരു ഇങ്ഗ്ലിഷ് പരിഭാഷാ രൂപങ്ങളാണ്. ഇവർ പഠിപ്പിക്കുന്നത് യഥാർത്ഥ ഇങ്ഗ്ലിഷിന്റെ വിപരീത ഗുണങ്ങളാണ്. അതോടൊപ്പം ഇതുകൂടി പറയേണ്ടിയിരിക്കുന്നു. മലയാളം പഠിക്കാനും മലയാളം മീഡിയം ആവശ്യമില്ല എന്നുള്ളതാണ്. ഈ നാട്ടിൽ ഒരു ആറുമാസം ഇടപഴകുന്ന ഒരാൾക്ക് മലായളം സംസാരിക്കാനും എഴുതാനും ആവും. എന്റെ കാര്യം തന്നെയെടുക്ക്. മലയാളത്തിൽ തീരെ പിന്നിലായിരുന്ന ഞാൻ വെറും രണ്ടു വർഷം കൊണ്ട് തെറ്റില്ലാതെ മലയാളം ടൈപ്പ് ചെയ്യുന്നു. എനിക്ക് ഒരു മലയളം ടീച്ചറും ഇതിന്റെ വിദ്യ പറഞ്ഞ് തന്നിട്ടില്ല. എന്റെ ആശയങ്ങൾ മലയാളം മാത്രം അറിയുന്നവരെ കേൾപ്പിക്കേണം എന്ന് എനിക്കു തോന്നിയപ്പോൾ അതിന് ശ്രമിച്ചു. ഇങ്ങിനെ ഇവിടെ പറഞ്ഞത് അഹങ്കാരത്തോടെയല്ല. ഇങ്ഗ്ലിഷ് പഠിക്കാൻ ഇങ്ഗ്ലിഷ് മീഡിയം ആവശ്യമില്ല, എന്നതിന്ന് ഉത്തരം തന്നതുമാത്രമാണ്.

---

**Jomy Jose** 1 month ago

*This has been flagged as spam* hide • Not Spam

എല്ലാ വികസിത രാജ്യങ്ങളിലും അവരുടെ ഡോക്ടർമാരെയും എഞ്ചിനീയർമാരെയും പഠിപ്പിക്കുന്നത് മാതൃഭാഷഭാഷകളിലൂടെയാണ്. ലോകം മുഴവനുമുള്ള ആശയവിനിമയത്തിന് ഇംഗ്ലീഷ് പഠനവും പ്രോത്സാഹിക്കപ്പെടുന്നു. മാതൃഭാഷ യിൽ വിദ്യാഭ്യാസവും ആശയവിനിമയത്തിന് ഇംഗ്ലീഷ് പഠനവും ഉപയോഗിച്ചുള്ള വിദ്യാഭ്യാസ രീതി കൊണ്ട് മാത്രമേ ഇന്ത്യ രക്ഷപെടു .

Reply · in reply to VED from Victoria Institutions (Show the comment)

---

ഡോക്ടറാകാനും, ഇഞ്ചിനീയർ ആകാനും ഇങ്ഗ്ലിഷ് വേണ്ട എന്നുള്ളത് ശരിയാണ്. ആശാരിയാകാനും, മെക്കാനിക്കാകാനും, ടാക്സിഡ്രൈവറാകാനും ഇങ്ഗ്ലിഷ് വേണ്ട എന്നുകൂടി പറയാമായിരുന്നു. എന്നാൽ ഇവിടെ പറയേണ്ട ഒരു കാര്യമുണ്ട്. കേരളത്തിൽ ഏതാണ്ട് 2000മോ 3000മോ പേരാണ് ഒരു വർഷം 7ലക്ഷത്തോളം വരുന്ന സമപ്രായക്കാരിൽ ഡോക്ടറാകുന്നത്. കുട്ടികൾ ഡോക്ടറാകാൻ വെമ്പൽ കാട്ടുന്നത്, ചെറിയ തൊഴിലുകളെന്ന് മലയാളത്തിൽ വ്യാഖ്യാനിക്കപ്പെടുന്ന ഏതെങ്കിലും തൊഴിലിൽ പെട്ടുപോയാൽ ബഹുമാനമില്ലാത്ത വാക്കുകളുടെ പ്രഹരം പേറി ജിവിക്കേണ്ടിവരും. ഡോക്ടറായാൽ സാധാരണക്കാരന്റെ നീയെന്നു, അവളെന്നും മറ്റുമുള്ള വാക്കുകളിൽനിന്നും രക്ഷനേടാം. ഇതിനല്ലാതെ, വൈദ്യശാസ്ത്രത്തോടുള്ള എന്തെങ്കിലും താൽപര്യം കൊണ്ടൊന്നുമല്ല, ഇതിൽ മിക്കവരും ഡോക്ടർമാരാകുന്നത്.

എന്നാൽ ഇവിടെ ബഹുഭൂരിപക്ഷം വരുന്ന മറ്റു തൊഴിലുകാർക്ക് ഇങ്ങിനെ രക്ഷപ്പെടാനുള്ള പഴുത് മലയാളത്തിലില്ല. ഇവരുടെ ആത്മവിശ്വാസവും, വ്യക്തിത്വവും രക്ഷിക്കാനായി, ഇവരിൽ അതിന് താൽപര്യമുള്ളവർക്ക് നല്ലനിലവാരമുള്ള ഇങ്ഗ്ലിഷ് പഠിക്കാനുള്ള അവസരം നൽകണം. ഇതില്ലാത്ത പക്ഷം മറ്റ് ചില കുറുക്കുവഴികൾ ഇവർ തേടും. ഇതിൽ ഒന്ന്, പരുക്കൻ പെരുമാറ്റമാണ്. ഇത് പലപ്പോഴും, മറ്റ് ബഹുമാനം ലഭിക്കാത്തവരോടായിരിക്കും.

ഇവിടെ പറഞ്ഞതിൽ ഒരു മറ്റൊരു ദിക്കിലേക്കുള്ള ബന്ധവും കാണാം. ഉയർന്നവർക്ക് താഴെയുള്ളവരുടെ ബഹുമാനം ഒരത്യന്താപേക്ഷിത ജീവിത ഘടകമായി വരുന്നു. എന്നു വച്ചാൽ താഴെയുള്ളവരുടെ ബഹുമാനം എല്ലാകാര്യത്തിലും ഒരു ജീവിത മാനദണ്ഡമായിവരുന്നു. ഈ കാര്യം ഉയർന്നവരിൽ ഇങ്ഗ്ലിഷിൽ ഉണ്ടാക്കാൻ പറ്റാത്ത ഒരു പ്രത്യകതരം മനോഭാവം സൃഷ്ടിക്കുന്നു. കുറച്ചൊക്കെ ഒരു ഭയവും വെപ്രാളവും ഇതിനാൽ വന്നേക്കാം. താഴെയുള്ളവർ ബഹുമാനം തന്നില്ലെങ്കിലോ? ഇതിനെക്കുറിച്ച് കൂടുതൽ പിന്നീട് പറയാം.

കുറേ എൻജിനീയർമാരും ഡോക്റ്റർമറ്റും ഉള്ളത് കൊണ്ട് ഒരു രാജ്യത്തിലെ ജനങ്ങളുടെ നിലവാരം ഉയരില്ല. ഉദാഹരണത്തിന് ഇങ്ഗ്ലണ്ടിന്റെ നിലവാരം അവിടെ കുറെ എഞ്ചിനിയർമാരുള്ളതു കൊണ്ടല്ല. മറിച്ച്, അവിടെ ആരാലും തരം താഴ്ത്തപ്പെടാത്ത സാധാരണ ജനം ഉള്ളതു കൊണ്ടാണ്.

ഇവിടെ ഡോക്ടക്കും, ഇഞ്ചിനിയർക്കുമല്ല ഇങ്ഗ്ലിഷന്റെ ആവശ്യം. മറിച്ച് ഇവിടുത്തെ മറ്റ് തൊഴിലുകാർക്കാണ്. ഒരു ടാക്സി ഡ്രൈവറെ ഏതെങ്കിലും പോലീസ് വകുപ്പിലെ ജീവനക്കാരൻ നീയെന്നോ, എടാ, എന്നോ, വിളിക്കുകയാണെങ്കിൽ, അയാൾക്ക് Please use more polite words! എന്നു പറയാനുള്ള ഇങ്ഗ്ലിഷ് വിജ്ഞാനം ഉണ്ടാവണം. ആ പറഞ്ഞത് മനസ്സിലാക്കാനും മാന്യമായി ഉൾക്കൊള്ളുവാനും ഉള്ള ഇങ്ഗ്ലിഷ് പരിജ്ഞാനം ഉള്ള പോലീസ് വകുപ്പ് ജീവനക്കാരനും ഇവിടെ വേണം. ഇതാണ് ഇവിടെ ആവശ്യമുള്ള വിദ്യാഭ്യാസം

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ആളുകൾ ഇങ്ഗ്ലിഷ് പഠിച്ചത് കൊണ്ട് അവർ നല്ലവരാകും എന്നല്ല ഇവിടെ സൂചിപ്പിച്ചത്. ഏറ്റവവും കുറഞ്ഞത് അവരുടെ മേൽ മറ്റുള്ളവർക്ക് എളുപ്പത്തിൽ മേൽകോയ്മ നടക്കില്ല എന്നുമാത്രം. മാത്രവുമല്ല, ഫ്യൂഡൽ വാക്കുളിലൂടെയുള്ള അടിച്ചമർത്തലുകളിൽനിന്നും അവർക്ക് രക്ഷനേടാനാവും. ഒരു പരിധിവരെ. ഫ്യൂഡൽ ഭാഷകളിൽ താഴ്ന്നവരെന്ന് കാണപ്പെടന്നവരോടുള്ള പരുക്കൻ പെരുമാറ്റങ്ങളിലും, ഒരു മയം വന്നുചേരും, ഇവരിൽ.

എന്നാൽ ഇതിന് ഒരു മറുവശം കൂടിയുണ്ട്. മലയാളം സംസാരിക്കുന്ന ഒരാൾ ഇങ്ഗ്ലിഷ് പഠിച്ചാൽ അതിനാൽ ലഭിക്കുന്ന മാനസിക ഉന്നമനം പെട്ടെന്നു തന്നെ അനുഭവിച്ചറിയും പിന്നെയുള്ള ചിന്തകൾ മലയാളത്തിലൂടെ തന്നെയാകും. ഈ ഭാഷ കുടെയുള്ളവർകൂടി പഠിച്ചാൽ അവരും വളരും. ഇത് അയാൾക്ക് ഇഷ്ടമുള്ള

കാര്യമാകില്ല. പിന്നെ ഈ ആളുടെ ഉദ്യമം, മറ്റുള്ളവരും, അവരുടെ കുട്ടികളും, ഇങ്ഗ്ലിഷ് പഠിക്കരുത് എന്നാവും.

ഇതിന് കാരണം, മലയാളത്തിലെ ഫ്യൂഡൽ കോഡുകൾ തന്നെയാണ്. താഴെയുള്ളവൻ വളർന്നാൽ, അവൻ വളർന്ന്, അയാളും, അവരും, അദ്ദേഹവും, സാറും മറ്റുമാകും. ഇത് പലപ്പോഴും പേടിയുളവാക്കുന്ന ഒരു ദുസ്വപ്നമാണ്, മറ്റെയാൾക്ക്.

ഈ മറുവശത്തിന് മറ്റു ഭാവങ്ങളും ഉണ്ട്. ഇങ്ഗ്ലിഷ് പഠിപ്പിക്കാത്ത ഒരു ജനതയെ വളർത്തിയെടുക്കുക. എന്നിട്ട് അവരെക്കൊണ്ട് ഇങ്ഗ്ലിഷ് സംസാരിക്കുന്നവരോട് പരസ്യമായ വിരോധം കാണിപ്പിക്കുക. കാരണം, ഇങ്ഗ്ലിഷ് സംസാരിക്കുമ്പോൾ സ്വതവെ, അവരുടെ ഇടയിൽ മലയാളത്തിൽ പറ്റാത്ത ഒരു സ്വതന്ത്രമായ പെരുമാറ്റം കാണാം. പ്രായവ്യത്യാസങ്ങളും, സ്ഥാനങ്ങളുടെ വ്യത്യാസങ്ങളും, സാമ്പത്തികനിലയിലുള്ള വ്യത്യാസങ്ങളും ബാധിക്കാത്തത്തും, ചങ്ങലയിടാത്തതുമായ ആശയവിനിമയ സൗകര്യം. ഇത് കാണുമ്പോൾ അതിന് കഴിയാതെ കുടുങ്ങിക്കിടക്കുന്നവരിൽ മാനസിക സമ്മർദ്ദം താനെ വരും. ഇതു മാറ്റാൻ അവരോട് ഇങ്ഗ്ലിഷ് പഠിക്കാനും, മറ്റുള്ളവർക്ക് കിട്ടിയ മാനസിക സ്വാതന്ത്ര്യം അവർക്കും ലഭിക്കാനുമാണ് ഉപദേശിക്കേണ്ടത്.

ഇതിന് പകരം, അവരോട്, ഇങ്ഗ്ലിഷിനെ ഇവിടെ നിരോധിക്കേണം, അത് പഠിപ്പിക്കരുത്. അത് പഠിച്ചവർക്ക് തൊഴിൽ സാധ്യത കുറയ്ക്കേണം എന്നൊക്കെ പറയാനാണ്, ഈ നാട്ടിലെ സ്വയം നേതൃത്വം ഏറ്റെടുത്ത 'സാംസാരിക നേതാക്കളുടെ' പരിപാടി. ഈ ഹീനപ്രവർത്തിയാൽ ബലിയാടാകപ്പെടുന്നവർ ഇവിടുള്ള സാധരണക്കാരനും, അയാളുടെ മക്കളുമാണ്. അവർക്ക് കിട്ടുന്ന ഏറ്റവും വേഗത്തിലുള്ള അറിവ്, ഇങ്ങിനെയണെങ്കിൽ സർക്കാർ ജോലികളെല്ലാം അവർക്ക് കിട്ടും എന്നാണ്. മലയാളത്തിലൂടെ വന്ന് സർക്കാർ പണിയിൽ കയറുന്നവർ ഇത് ഒരു പണിയായല്ല കണുന്നത്. പകരം, അതിനെ ഒരു സാമൂഹിക സ്ഥാനമായാണ് കാണുന്നത്. ഇത് തന്നെ മറ്റ് സാധരണക്കാരായ ആളുകളെ അടിച്ചമർത്തുന്ന ഒരു സംഗതിയായി വരും. ഇക്കാര്യത്തെക്കുറിച്ച് കൂടുതലറിയാൻ ഈ പെയ്പ്പർ ക്ലിപ്പിൽ ക്ലിക്ക് ചെയ്യുക.

വാസ്തവം പറയുകയാണെങ്കിൽ നല്ല ഇങ്ഗ്ലിഷ് നിലവാരമുള്ള ആളുകൾക്ക് ഇന്ന് സർക്കാർ ജോലികിട്ടാൻ വളരെ പ്രയാസമാണ്. ഈ വീഡിയോവിൽ കാണുന്നതുപോലുള്ളവർക്ക് പിഎസ്സ്സി പാസാകൻ വേണ്ടി, പിഎസ്സ്സി പരീക്ഷകളുടെ നിലവാരം എത്രമാത്രം താഴ്ത്തണം എന്ന് അനുമാനിക്കാവുന്നതാണ്. നല്ല നിലവാരമുള്ള ഇങ്ഗ്ലിഷ് അറിയുന്ന ഒരാൾക്ക് ഇങ്ങിനെയുള്ള ഒരു പരീക്ഷ എഴുതി ജയിക്കേണമെങ്കിൽ, എല്ലാരീതിയിലും ബുദ്ധിയും വിവരവും താഴ്ത്തിവയ്ക്കേണ്ടിവരും. അത് ഇങ്ഗ്ലിഷ് നന്നായി അറിയുന്ന ഒരാൾക്ക് വളരെ പ്രയാസമുള്ള ഒരു കാര്യമായേക്കും.

കുറെ 'പ്രെഫസർമാരും' മറ്റുംകുടി തീരുമാനിച്ച് കുറെ ടെക്നിക്കൽ (സാങ്കേതിക) പദങ്ങൾ മലയാളത്തിൽ ഉണ്ടാക്കി, ഇങ്ഗ്ലിഷിലെ വിവരങ്ങൾ മുഴുവനും മലയാളത്തിലേക്ക് തർജ്ജമചെയ്ത് പഠിപ്പിക്കാനൊരുമ്പെട്ടിരിക്കുകയാണ്. ഇവരുടെ ആവശ്യം, ഇവർ ഇങ്ങിനെ തർജ്ജമചെയ്ത് നൽകുന്ന വഴിയിലൂടെയെ ഒരാൾക്ക് ഇവിടെ വിവരം കിട്ടാൻ പാടുള്ളു. അപ്പോൾ ഈ (ഇങ്ഗ്ലിഷ് അറിയുന്ന) തർജ്ജമക്കാർ സാർമാരും, സാംസ്കാകരിക നേതാക്കളും ആവും. മറ്റുള്ളവർ നീ, ഇഞ്ഞി, അവൻ, അവൾ, അവന്മാൻ, അവറ്റകൾ (ഐറ്റിങ്ങൾ) എന്നൊക്കെയുള്ള ബന്ധത്തിൽ ഒതുങ്ങിനിൽക്കും. ഇതൊരു ഉഗ്രൻസ്ഥിതിവിശേഷം തന്നെയാണ്. ഇതിന് അത്യന്താപേക്ഷിതമായ കാര്യം ഇങ്ഗ്ലിഷ് ആർക്കും നേരിട്ട് പഠിക്കാനുള്ള അവസരം നൽകരുത് എന്നതാണ്.



**Jomy Jose** 3 days ago

ശാസ്ത്രത്തിലെ സിദ്ധാന്തങ്ങൾ മലയാളത്തിൽ പറഞ്ഞു കൊടുത്താൽ കുട്ടികൾക്ക് വളരെ പെട്ടെന്ന് മനസ്സിലാകും ഉൾക്കൊള്ളാൻ കഴിയും. മറിച്ച് ഇംഗ്ലീഷ് ആവുമ്പോൾ കുട്ടികൾ അതിന്റെ കാതൽ മനസ്സിലാക്കുന്നതിനു പകരം കാണാതെ പഠിക്കാനായിരിക്കും ശ്രമം.

Reply ·

പ്രവേഹം (Velocity), വികിരണം(Radiation), ഗുരത്വകേന്ദ്രം (Centre of gravity) ആകിരണം, ഗുരുത്വാകൃഷ്ണം, ത്വരണം (Acceleration), തുടങ്ങി പലപദങ്ങളും ഇക്കൂട്ടർ ഉണ്ടാക്കിയിട്ടുണ്ട്. ഫിസിക്സിലേയും, കെമിസ്ട്രിയിലേയും, സൂഓളജിയിലേയും, ഗണിതത്തിലേയും, എന്തിന് വൈദ്യശാസ്ത്രത്തിലേയും സാങ്കേതിക പദങ്ങൾക്കത്രയും മലയാള പദങ്ങൾ സൃഷ്ടിച്ച് ഇക്കൂട്ടർ സമയം കളയും. **[അക്കാഡമിക്ക് സബ്ജറ്റുകുളുടെ ഒരു ലിസ്റ്റ് കാണാൻ ഇവിടെ ക്ലിക്ക് ചെയ്യുക.]** അത് അവരുടെ കാര്യം. പക്ഷെ പ്രശ്നം വരുന്നത്, നാട്ടിലെ ആളുകൾ ഇവരുണ്ടാക്കുന്ന വാക്കുകളിലൂടെയാണ് വിജ്ഞാനം നേടേണ്ടത് എന്ന് അനുശാസിക്കുമ്പോഴാണ്. ഇതേ പണി ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിലേയും വാദ്യാന്മാർ ചെയ്തുകൊണ്ടിരിക്കുകയാണ്. നല്ലതു തന്നെ. അവരുടെ വീട്ടുകരെ മാത്രം ഇവയെല്ലാം നിർബന്ധിച്ച് പഠിപ്പിക്കുകയാണെങ്കിൽ.

10ാം ക്ലാസ് പാസാകുന്ന 7 ലക്ഷം പേരിൽ ഏറ്റവും കൂടിയാൽ ഒരു മുപ്പതോ നാൽപതോ ആയിരം പേരാണ്, ഈ വിദ്യാഭ്യാസം ജീവിതത്തിൽ പ്രാവർത്തനമേഖലയിൽ ഉപയോഗിക്കുന്നത്. ഇവരിൽ തന്നെ ഒരു ചെറിയ ശതമാനമാണ് വ്യത്യസ്ത ശാസ്ത്ര വിഷയങ്ങളുമായി ബന്ധപ്പെട്ട് ജീവിക്കുന്നത്. ഈ ചെറിയ കൂട്ടം ആളുകൾ തന്നെ കേരളം വിട്ടു പുതിയൊരു സ്ഥലത്ത് ചെന്നാൽ ഈ പഠിച്ച പ്രവേഹവും, മറ്റും വെറും പൂജ്യമായി മാറും. അവർ ഓരോന്നും വീണ്ടും ഇങ്ഗ്ലിഷിൽ പഠിച്ച് തുടങ്ങേണ്ടതായിവരും. അതുമല്ലെങ്കിൽ ആസംസ്ഥാനത്തിലുള്ള വാദ്യാന്മാർ സൃഷ്ടിച്ച സാങ്കേതിക ലോകങ്ങളിലേക്ക് ഇവരും കടക്കേണ്ടതായിവരും.

എന്റെ ചെറുപ്പകാലത്ത് എന്റെ സഹോദരനും ഞാനും കൂടി പുതിയ ലിപികൾ ഉണ്ടാക്കിയിരുന്നു. വിനോദത്തിനായി. ഇതുപോലെയാണ് ഈ 'പ്രൊഫസർമാരും' ചെയ്തത്. എന്നാൽ ഞങ്ങൾ ഉണ്ടാക്കിയ ലിപികൾ ആരും പഠിക്കണമെന്ന് നിർബന്ധിക്കാൻ കഴിഞ്ഞിരുന്നില്ല. മറ്റുലിപികൾ പഠിക്കരുതെന്നും ഞങ്ങൾക്ക് പറയാൻ പറ്റിയിരുന്നില്ല. എന്നാൽ ഈ 'പ്രൊഫസറുമാരുടെ' കാര്യത്തിൽ അങ്ങിനെയല്ല. ഇങ്ഗ്ലിഷ് പഠിക്കരുത്. ഞങ്ങൾ വീട്ടിലിരുന്നും, ആപ്പീസിലിരുന്നും, വേറൊരു പണിയുമില്ലാതിരുന്നത് കൊണ്ട് അൽഭുതകരമായി നിർമ്മിച്ചെടുത്ത സാങ്കേതികപദങ്ങൾ ഇവിടുള്ള എല്ലാവരും പഠിച്ചിരിക്കേണം. അല്ലെങ്കിൽ പല തൊഴിലുകളും നിഷേധിക്കപ്പെടും. ജീവിക്കാൻ തന്നെ അനുവധിക്കില്ല, ഞങ്ങൾ. ഇതാണ് ഇന്നത്തെ മലായളത്തെ വളർത്തണം, ഇങ്ഗ്ലിഷിനെ നിരോധിക്കേണം എന്ന പ്രസ്ഥാനത്തിന്റെ ഒരു വശം.

നിങ്ങളുടെ കാര്യം തന്നെയെടുക്ക്. നിങ്ങൾ നല്ല നിലവാരമുള്ള ഇങ്ഗ്ലിഷിൽ കൗമുദി വെബ്പേജിൽ എഴുതിയതായിക്കാണുന്നു. ഇത്രയും നല്ല രീതിയിൽ ഇങ്ഗ്ലിഷ് അറിയാവുന്ന നിങ്ങൾ മറ്റുള്ളവരെ ഇങ്ഗ്ലിഷ് പഠിപ്പിക്കരുതെന്നും, ഇങ്ഗ്ലിഷിനെ നിരോധിക്കേണമെന്നും പറയുന്നു. ഈ മനോഭാവത്തെ ഇഷ്ടപ്പെടുന്നവർ കണ്ടേക്കാം. ഈ തട്ടിപ്പിൽ അകപ്പെട്ടു പോകുന്നവരുണ്ട്.

ഇങ്ഗ്ലിഷ് ആരും പഠിക്കരുതെന്ന് ആഗ്രഹിക്കുന്നവർ പലരും ഉണ്ട്. കൊള്ളാം. അവരുടെ ആഗ്രഹം അവരുടെ കുടുംബത്തിലും, മക്കളിലും നടിപ്പിലാക്കുക. മറ്റുള്ളവർ ഇങ്ഗ്ലിഷ് പഠിക്കണമെന്നോ, പഠിക്കണ്ടെന്നോ അവരും, അവരുടെ മാതാപിതാക്കളും തീരുമാനിക്കുന്നതാണ് ഉത്തമം. അതോ, അവരെല്ലാം വിഢ്ഢികളാണെന്നും, മറുപക്ഷത്തുള്ളവർ ബുദ്ധിമാനാണെന്നും കരുതുന്നുണ്ടോ?

ഇക്കൂട്ടർ മക്കളെ ഇങ്ഗ്ലിഷ് പഠിപ്പിച്ചിട്ടില്ല എന്ന് അനുമാനിക്കാം. അല്ലെങ്കിൽ ഭാവിയിൽ അങ്ങിനെ ചെയ്യില്ല എന്ന് വിശ്വസിക്കാം.

ഞാൻ ആരെയും നീയെന്നൊ, ഇഞ്ഞിയെന്നൊ വിളിക്കാൻ സാധാരണഗതിയിൽ ഇഷ്ടപ്പെടുന്നില്ല. അവനെന്നും, അവളെന്നും, സൂചിപ്പിച്ച് സംസാരിക്കുകയൊ, എന്താളെ, എന്താനെ എന്നൊക്ക പറഞ്ഞ് അപഹസിക്കുകയോ ചെയ്യാൻ ഇഷ്ടപ്പെടുന്നില്ല.

പക്ഷെ മലയാളം അറിയുന്ന എനിക്ക് ഇവയെ പൂർണ്ണമായും ഒഴിവാക്കാൻ ആവില്ല. എന്നാൽ എന്റെ മക്കൾക്ക് മലയാളം അറിയില്ല. അതിനാൽ തന്നെ അവർ ആരെയും ഇത്യാദിവാക്കുകളാൽ സംബോധന ചെയ്തിട്ടില്ല. ആളുകളുടെ സാമ്പത്തികവും, സാമൂഹികവും ആയ പദവിക്കനുസൃതമായി, you, he, she, him, his, her, hers, they, them എന്നീ വാക്കുകൾ വിവേചന രീതിയിൽ ഉപയോഗിക്കാം എന്നും അവർക്ക് അറിയില്ല. ഇതു കൊണ്ട് അവർക്ക് മാനസികമായി വളർച്ചയല്ലാതെ, തളർച്ച ഉണ്ടായിട്ടില്ല.

ഇവിടെ ചിന്തിക്കേണ്ടുന്ന കാര്യം കാപ്പിരികളെ നിഗ്ഗർ എന്നു വിളിച്ചാൽ അപമാനിക്കലും, കുറ്റവുമാണ്, എമറിക്കയിൽ. ഇന്ത്യയിൽ ആളുകളെ പ്രായത്തിന്റേയും, സ്ഥാനത്തിന്റേയും, പണത്തിന്റേയും, ബന്ധങ്ങളുടേയും അടിസ്ഥാനത്തിൽ പല രീതിയിൽ വേർതിരിച്ച് കാണിക്കുന്ന വാക്കുകൾ ഉപയോഗിച്ചാൽ കുറ്റമല്ല എന്നാണ് പൊതുവേയുള്ള വിചാരം. എന്നാൽ വാസ്തവം പറയുകയാണെങ്കിൽ ഇന്ത്യൻ ഭരണഘടനയിൽ പൗരന്മാരുടെ വ്യക്തിത്വത്തിന് സംരക്ഷണമേകുന്ന വകുപ്പുകൾ ഉണ്ട്. ഭരണഘടനാ 'വിദഗ്ദർക്ക്' ഈ വകുപ്പുകളുടെ യഥാർത്ഥ വ്യാപ്തി മനസ്സിലായിട്ടില്ല എന്നുമാത്രം.

---

**Jomy Jose** 3 days ago

മാതൃഭാഷയിൽ പരീക്ഷ എഴുതനുള്ള അവസരം മാത്രമല്ല മാതൃ ഭാഷയിൽ ബോധനം നേടാനും പദാവലികളടക്കം മലയാളത്തിൽ ലഭ്യമാകാനുമുള്ള അവകാശം വിദ്യാർത്ഥികൾക്ക് ഉണ്ടായിരിക്കണം. മാതൃഭാഷയിലൂടെയുള്ള ബോധനമാണ് ഉത്തമം എന്ന് ലോകമെങ്ങും അംഗീകരിച്ചിട്ടുള്ള വിദ്യാഭ്യാസ തത്വമാണ്. സമൂഹത്തിൻറെ വൈജ്ഞാനിക വളർച്ചക്ക് മാതൃഭാഷയിലുള്ള വിദ്യാഭ്യാസത്തിനുള്ള പങ്കിനെക്കറിച്ച് വിദ്യാഭ്യാസ വിദഗ്ദർക്ക് സംശയമൊന്നുമില്ല.

---

ഇനി മറ്റൊരു കാര്യം. വിദ്യാർത്ഥിക്ക് അവകാശമുണ്ട് എന്ന പ്രായോഗം തന്നെ നിങ്ങൾ ഉപയോഗിച്ചിരിക്കുന്നത് തെറ്റായാണ്. ഇവിടെ അവകാശം എന്നത് നിങ്ങളുടെ നിർബന്ധത്തെയാണ് ഉദ്ദേശിക്കുന്നത്. വിദ്യാർത്ഥിക്കുവേണമെങ്കിൽ മലയാളമോ, ഹിന്ദിയോ, അറബിയോ, ഇങ്ഗ്ലിഷോ പഠിക്കാം. അതയാളുടെ അവകാശമാണ്. മറിച്ച് ഇങ്ഗ്ലിഷ് പഠിക്കൻ അനുവദിക്കില്ല. പഠനം നിർബന്ധമായും മാതൃഭാഷയിലാവണം, അതാണ് വിദ്യാർത്ഥിയുടെ അവകാശം എന്ന് പറയുന്നതിൽ വാക്കുകളുടെ അർത്ഥം മനസ്സിലാവാത്തരീതിയിലുള്ള ഒരു പ്രായോഗമാണ് കാണുന്നത്. ഒരാളുടെ അവകാശം എങ്ങിനെയാണ് മറ്റുള്ളവരുടെ നിർബന്ധിക്കലിന് തുല്യമാകുക? രണ്ടുവാക്കുകളും അന്യോന്യം എതിരായ അർത്ഥങ്ങളുള്ള വാക്കുകളാണ്. മറ്റുള്ളവർക്ക് വാക്കുകളുടെ അർത്ഥവും മനസ്സിലാവില്ല എന്ന ഒരു ഭാവവും, ഇതിലില്ലേ?

---

**Jomy Jose** 1 month ago

മറ്റ് ഭാഷകളുടെ ശാക്തീകരണത്തിനല്ല മറിച്ച് അപരവൽക്കരണത്തിനോ ഉന്മൂലനത്തിനോ ആയിരുന്നു ഇംഗ്ലീഷ് ഭാഷ ശ്രമിച്ചിട്ടുള്ളത്. തദ്ദേശീയരിൽ സ്വന്തം ഭാഷയെക്കറിച്ച് അവജ്ഞയും അപകർഷതാബോധവും അങ്കുരിപ്പിച്ചു. നിത്യജീവിതത്തിൽ നിന്ന് തങ്ങളുടെ മാതൃഭാഷയെ പരമാവധി അകറ്റിനിർത്താനുള്ള മാനസികാവസ്ഥ അവരിൽ സൃഷ്ടിച്ചുമാണ് ഇംഗ്ലീഷുകാർ പല നാട്ടുകളിലും മേൽക്കോയ്മ സ്ഥാപിച്ചത്.

Reply ·

---

യാഥാർത്ഥ്യം പറയുകയാണെങ്കിൽ ഇങ്ഗ്ലിഷുകാർ ഇക്കാര്യത്തിൽ വിഢ്ഢികളായിരുന്നു. അവരുടെ പക്കലുണ്ടായിരുന്ന സകലമാന വിവരങ്ങളും അവർ മറ്റുള്ളവർക്ക് നൽകുകയും, അവരെയെല്ലാം വളർത്താനും ശ്രമിക്കുകയായിരുന്നു ചെയ്ത്. ഭാഷകളെപ്പറ്റിപ്പറയുകയാണെങ്കിൽ, മലയാളത്തിലും, തമിഴിലുമൊക്കെയുള്ള കോമ (Comma) വരെ, ഇങ്ഗ്ലിഷിൽ നിന്നും ഇവിടെ വന്നിരിക്കാനാണ് സാധ്യത. Travancore State Manualഎന്ന പുസ്തകത്തിൽ അനവധി തമിഴ് ശിലാലിഘിതങ്ങളുടെ ഫോട്ടോകൾ ഉണ്ട്. അവയിലൊന്നിലും, കോമയോ, മറ്റ് ഇന്ന് സാധരണയായി ഉപയോഗിക്കാറുള്ള ,, ;, :, !, ., (, ),", ", എന്നീ ചിഹ്നങ്ങളോ കാണുന്നില്ല. ഇവയെങ്ങാനും ഉണ്ടായിരുന്നെങ്കിൽ ഇതും ഇവിടുന്ന ഇങ്ഗ്ലിഷുകാർ അടിച്ച് മാറ്റിയതാണ് എന്ന് പറയുമായിരുന്നില്ലെ?

Read Page no: 242 of Travancore State Manual

ഇങ്ഗ്ലിഷുകാർ ഇവിടുള്ളവർക്ക് അവരുടെ ഭാഷവരെ കൊടുക്കാൻ തയ്യാറായിരുന്നു എന്നാണ് കാണേണ്ടത്. അതേ സമയം, ഇവിടുള്ള കുട്ടിനേതാക്കന്മാരും, സാംസാകാരിക നേതാക്കളും, ജനങ്ങളിൽ നിന്നും ഇങ്ഗ്ലിഷിനെ അകറ്റിനിർത്താനാണ് പരിപാടിയിട്ടത്. അങ്ങിനെയാണെങ്കിലേ, അവർക്ക് മഹാത്മാക്കളും, സാറന്മാരും, മാഡങ്ങളും, മറ്റുമായി വിലസാൻപറ്റുള്ളൂ.

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർക്ക് ഇങ്ഗ്ലിഷ് പരിജ്ഞാനം കിട്ടുന്നത് ഇങ്ഗ്ലിഷിനും ഇങ്ഗ്ലിഷുകാർക്കും പ്രശ്നം തന്നെയാണ്. കാരണം, ഫ്യൂഡൽ ഭാഷാ സംസ്കാരങ്ങൾ ഇങ്ഗ്ലിഷിലേക്ക് ഇവർ കടത്തികൊണ്ടുവരും. മാത്രവുമല്ല, പുതുതായി കിട്ടിയ ഈ പ്ലാറ്റ്ഫോം ഉപയോഗിച്ച് ഇവർ പരുക്കൻ, പ്രാകൃത സംസ്കാരങ്ങൾക്ക് സാധുത ലഭിക്കാൻ ഉദ്യമിക്കും.

എന്നിരുന്നാലും, ഇങ്ഗ്ലിഷ് ഇവർക്ക് നൽകരുത് എന്ന് ഇങ്ഗ്ലിഷുകാർ (അവരുടെ വിവരക്കേട്കൊണ്ട്) തീരുമാനിച്ചില്ല. എന്നാൽ താഴ്ന്നവൻ ഉയർന്നാലുള്ള ഭവിഷ്യത്തിനെക്കുറിച്ച് നന്നായറിയാവുന്ന ഇന്ത്യയിലെ ബഹുമാനിക്കപ്പെടുന്ന ബുദ്ധിജീവികൾ ഇതിനെ എതിർക്കും. ഇത് അവരുടെ നിലനിൽപിന് ആവശ്യമാണ്.

---

**Jomy Jose** 3 days ago

ഇംഗ്ലീഷ്, ഹിന്ദി ഭാഷ പഠിക്കാൻ ഇംഗ്ലീഷ് മീഡിയം വേണം എന്ന് പറയുന്നവരോട് -അറബി നാട്ടിൽ ജോലി കിട്ടാൻ ഇനി എല്ലാവരും അറബി മീഡിയം

പഠിക്കാം . !!! ജപ്പാനിൽ ജോലി കിട്ടാൻ നമുക്ക് ജാപ്പനിസ് മീഡിയം ഉണ്ടാക്കിയാലോ ?? ചൈനയിൽ പോകാൻ നമുക്ക് ഇപ്പഴേ ചൈനീസ് നേടും സ്കൂൾ തുടങ്ങിയാലോ ?? വിദ്യാഭ്യാസം എന്നത് ഇംഗ്ലീഷ് ഭാഷ പഠിക്കാൻ ആണെങ്കിൽ എല്ലാ വിദ്യാലയങ്ങളിലും കലാലയങ്ങളിലും ഇനി മറ്റു വിഷയങ്ങൾ ഒഴിവാക്കി ഭാഷ മാത്രം പഠിപ്പിച്ചാലോ ??

Reply •

---

ഇങ്ഗ്ലിഷ് പഠിച്ചാൽ ഇന്ത്യയിൽ ജോലികിട്ടും എന്ന് ആരെങ്കിലും പറയുന്നുണ്ടൊ? പിഎസ്സ്സിയും യൂപിഎസ്സ്സിയും ഇങ്ഗ്ലിഷ് അറിയുന്നവർക്ക് വല്ലതൊഴിലും പ്രത്യേകിച്ച് കൊടുക്കുന്നുണ്ടോ? ഇങ്ഗ്ലിഷ് പഠിച്ചാൽ ഏത് തൊഴിലാണ് പ്രത്യേകിച്ച് കിട്ടുക? ഇങ്ഗ്ലിഷ് പഠിച്ചാൽ അത് വ്യക്തിയിലേക്കാൾ സമൂഹത്തിലാണ് മാറ്റമുണ്ടാക്കുക. ഒരാൾ ഇങ്ഗ്ലിഷ് പഠിച്ചാൽ അത് പഠിക്കാത്ത ഒരാളെക്കാൾ സദാചാരബോധമുള്ള ആളായിത്തീരും എന്നു അവകാശപ്പെടാൻ പറ്റില്ല. എന്നാൽ സമൂഹത്തിൽ ആതീവ മൃദുലമായതും, മാന്യമായി ഏതൊരാളോടും, വലിയവനോടും, ചെറിയവനോടും, ഇടപഴകാൻ പറ്റുന്ന സംഭാഷണം നടത്താൻപറ്റുന്നതുമായ അന്തരീക്ഷം ഉണ്ടാവും. ഇതാണ് ഇങ്ഗ്ലിഷ് പഠിച്ചാലും, പഠിപ്പിച്ചാലും ഉള്ള ഏറ്റവും ഉയർന്ന ഗുണം.

ഇങ്ഗ്ലിഷ് പഠിച്ചാൽ തൊഴിൽ സാധ്യത കുടണമെങ്കിൽ പിഎസ്സ്സി പോലുള്ള കാര്യങ്ങൾ ഇന്ന് അതിനെ നിയന്ത്രിക്കുന്നവരിൽനിന്നും എടുത്തുമാറ്റേണം. ഇന്ന് സർക്കാർ ഉദ്യോഗസ്ഥർ എന്നുപറയുന്നവർ തികച്ചും ഫ്യൂഡൽ സ്വഭാവമുള്ളവരും, അഴിമതിക്കാരും, നാട്ടിലെ മുഴുവൻ സമ്പത്തും കട്ടുതിന്നുന്നവരുമാണ്. അവരുടെ, ജനങ്ങളെ അടിച്ചമർത്താനുള്ള ഒരു അതിശക്തമായ ആയുധമാണ് ഫ്യൂഡൽ ഭാഷകളും അതിലെ മനുഷ്യനെ നിലവാരം കുറയ്ക്കുന്ന വാക്കുകളും.

ഫ്യൂഡൽ സ്വഭാവമുള്ള ഭാഷ മനുഷ്യനെയും, മനുഷ്യസമുദായങ്ങളേയും എങ്ങിനെ ബാധിക്കുമെന്ന് ഏറെക്കാലും നിരീക്ഷിച്ചും പഠിച്ചും കൊണ്ടിരിക്കുന്ന ആളാണ് ഞാൻ. എനിക്ക് എംഏയോ, അല്ലെങ്കിൽ ഡോക്റ്ററേറ്റോ ഇല്ല. ഇത് വല്ലതും എടുത്തിരുന്നെങ്കിൽ വീഡിയോയിൽ കാണുന്ന തരത്തിലുള്ളവരുടെയോ, വല്ല സാറന്മാരുടേയോ കൂടെ ജോലിയിൽ ചേരാൻ തോന്നുമായിരുന്നു. അങ്ങിനെയുള്ള ഒരു ഭയാനകമായ ജീവിതാനുഭവം വേണ്ട എന്ന് തീരമാനിച്ചതിനാൽ തന്നെ ഇതിനൊന്നും മുതിർന്നില്ല.

> ഫ്യൂഡൽ ഭാഷകളിൽ നീ, നിങ്ങൾ, താങ്കൾ പ്രയോഗങ്ങളുണ്ട് എന്നത് അവ സംസാരിക്കുന്ന എല്ലാവർക്കും അറിവുള്ള കാര്യമാണ്. എന്നാൽ ഇവ വളരെ സങ്കീർണ്ണമായ രീതിയിൽ പ്രവർത്തിച്ച് മനുഷ്യ സ്വഭാവങ്ങളിൽ പലരീതിയിൽ ചലനങ്ങളുണ്ടാക്കുന്നുണ്ട്. സാമൂഹിക ബന്ധം, സാമൂഹിക ഘടന, വ്യക്തിബന്ധങ്ങൾ, കാര്യക്ഷമത, സത്യസന്ധത, കൂറ്, വ്യക്തിത്വം, മുഖഭാവം, ശരീരഘടന എന്നിങ്ങനെ പലതിനേയും ഇത് ബാധിക്കുന്നുണ്ട്. ഇത്യാധി കാര്യങ്ങളെക്കുറിച്ച് ഞാൻ 1989 ൽ ആദ്യം ഡ്രാഫ്റ്റ് ചെയ്തതും, 1991ന്നോടെ ഇന്റർനെറ്റിൽ പ്രസദ്ധീകരിച്ചതുമായ പുസ്തകമാണ്

MARCH of the EVIL EMPIRES; ENGLISH versus the FEUDAL LANGUAGES

എന്നാൽ ഇതിന് പിന്നീടായി, താഴെക്കൊടുത്തിരിക്കുന്ന പുസ്തകങ്ങൾ കൂടി ഇതേ മാർഗ്ഗത്തിലൂടെ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

2.The SHROUDED SATANISM in FEUDAL LANGUAGES! Tribulations and intractability of improving others!!

3. CODES of REALITY! WHAT is LANGUAGE?

4. Software codes of Reality, Life and Languages! How I worked out the idea starting from zero

5. COMPULSORY FORMAL EDUCATION! A travesty!

6. HORRENDOUS INDIA! A parade of facade in verbal codes!

7. IDIOCY of the Indian Protection of Women from Domestic Violence Act!

8. INDIAN MARRIED LIFE; The Undercurrents!

9. MY ONLINE WRITINGS PART I

10. The Effect of ENGLAND: MY ONLINE WRITINGS PART II

11. FENCE eating the CROPS: A treatise on the ways & manners of bureaucratic loot & swindle in India. In English, Malayalam & Hindi

ഇതിനെല്ലാം ഉപരിയായി കേരളത്തിലെ വിദ്യാർത്ഥികളെ മലയാളമടക്കമുള്ള, ജന്മി-കുടിയാൻ ബന്ധകോഡുകളുള്ള ഭാഷകൾ നിർബന്ധിച്ച് പഠിപ്പിക്കരുത് എന്ന് ആവശ്യപ്പെട്ടു കൊണ്ട് ഒരു റിറ്റ് ഹരജി ഏതാനും വർഷങ്ങൾക്ക് മുമ്പ് ഞാൻ കേരളാ ഹൈക്കോടതിൽ ഫൈൽ ചെയ്തിരുന്നു. അതിൽ പറഞ്ഞിരുന്നകാര്യങ്ങളും ശ്രദ്ധിക്കപ്പെടാൻ അവകാശമുള്ളവയാണ്. എന്നാൽ കേരളത്തിലെ എല്ലാ വാർത്താ മാധ്യമങ്ങളും ഇതിനെക്കുറിച്ച് യാതൊരു സൂചനപോലും പുറത്ത് വരരുത് എന്ന രീതിയിലാണ് പെരുമാറിയത്. ഈ ഫൈൽ ചെയ്ത റിറ്റിന്റെ വിശാദാംശങ്ങളും ഡൗൺലോഡ് ചെയ്യാവുന്നതാണ്.



12. WRIT against COMPULSORY IMPOSTION of MALAYALAM

എന്റെ പുസ്തകങ്ങൾ വ്യത്യസ്ത കാര്യങ്ങളെക്കുറിച്ചാണെങ്കിലും, ഇവയിലെല്ലാം ഭാഷയിലെ കോഡുകളെക്കുറിച്ച് പ്രതിപാദിച്ചിട്ടുണ്ട്. അവയെങ്ങിനെ പല കാര്യങ്ങളെ ബാധിക്കുന്നുവെന്നും.

ഈ പുസ്തകങ്ങൾ ഇങ്ഗ്ലിഷിലാണ്. ഇതിനാൽ തന്നെ പല മലയാളം മാത്രം അറിയുന്നവർക്കും വായിക്കാനാവില്ല. എന്നാൽ ഇന്ന് എനിക്ക് മലായളം ടൈപ്പിങ്ങ് നന്നായി അറിയാം. മലയാളത്തിൽ തന്നെ എഴുതാം. മലയാളം മാത്രം അറിയുന്നവരോട്, എന്റെ ആശയങ്ങൾ, ഇങ്ഗ്ലിഷ് മാത്രം അറിയുന്നവരെ സഹായിക്കാനാണ് എന്ന് പലരും പലപ്പോഴും പറഞ്ഞ് തെറ്റിധരിപ്പിച്ചിട്ടുണ്ട്.

എന്നാൽ എനിക്ക് അവരോട് പറയാനുള്ളത്, ഇങ്ഗ്ലിഷ് പഠിക്കരുത്, പഠിപ്പിക്കരുത്, അത് വിദേശഭാഷയാണ് എന്നൊക്കെ പറയുന്നവരുടെ പൊള്ളത്തരം മനസ്സിലാക്കാനും, അങ്ങിനെയുള്ളവർ ഒരുക്കുന്ന ചതിയിൽ വീഴരുതെന്നും ആണ്. മാത്രവുമല്ല അമ്മയും ഭാഷയും തമ്മിൽ യാതോരു പ്രത്യേകമായുള്ള ബന്ധവുമില്ല.

സാധാരണ ജനങ്ങളും, അവരുടെ കുട്ടികളും ഇങ്ഗ്ലിഷ് പഠിക്കുക. ഇങ്ഗ്ലണ്ടിലെ കലർപ്പ് അധികം വന്നിട്ടില്ലാത്ത ഇങ്ഗ്ലിഷ്. ഇത് ഇങ്ഗ്ലിഷ് മീഡിയം സ്കൂളുകളിൽ പോകാതെയും ചെയ്യാവുന്ന കാര്യമാണ്. പല ഇങ്ഗ്ലിഷ് മീഡിയം സ്കൂളുകൾക്കും ഇവിടെയുള്ള ഫ്യൂഡൽ അന്തരീക്ഷത്തിൽനിന്ന് അവർ പഠിപ്പിക്കുന്ന ഇങ്ഗ്ലിഷിനെ മാറ്റിനിർത്താനായിട്ടില്ല.

ഈ എഴുത്ത് തുടരാൻ ഉദ്ദേശിക്കുന്നു.............

**VICTORIA INSTITUTIONS**
**Aaradhana, Deverkovil 673508,**
**Indian Peninsula www.victoria.org.in**
**ved036@gmail.com 9656100722**